# St. THOMAS EVANGELICAL CHURCH OF INDIA

# ആരാധനക്രമം.



First Edition

*Copies 3000.*

**1961.**

വില 35 ന.സ.

Price 35 n.p.

# St. THOMAS EVANGELICAL CHURCH OF INDIA

# ആരാധനക്രമം.



First Edition

*Copies 3000.*

**1961.**

വില 35 ന.പ. Price 35 n.p.

## ഞായറാഴ്ചത്തെ

# പരസ്യാരാധനക്രമം.



* സാധാരണയായി പാട്ടോടുകൂടി ആരാധന ആരംഭിക്കുന്നു. ആരാധകർ വേദപുസ്തകവും പാട്ടുപുസ്തകവും കൊണ്ടുവരേണ്ടതാണു്.

പട്ടക്കാരൻ

പിതാവിനും പുത്രനും പരിശുദ്ധാത്മാവിനും സ്തുതി.

ജനം

ആദിമുതൽ എന്നെന്നേക്കും തന്നെ ആമേൻ.

പട്ടക്കാരൻ. ആകാശവും ഭൂമിയും തന്റെ മഹത്വംകൊണ്ടു് നിറഞ്ഞിരിക്കുന്ന ബലവാനായ ദൈവം തമ്പുരാൻ പരിശുദ്ധൻ—പരിശുദ്ധൻ— പരിശുദ്ധൻ— ഉന്നതങ്ങളിൽ സ്തുതി.

ജനം. കർത്താവിന്റെ തിരുനാമത്തിൽ വന്നവനും വരുവാനിരിക്കുന്നവനും വാഴ്ത്തപ്പെട്ടവനാകുന്നു—ഉന്നതങ്ങളിൽ സ്തുതി.

പ. * ദൈവമേ, നീ പരിശുദ്ധനാകുന്നു.

ജ. ബലവാനേ, നീ പരിശുദ്ധനാകുന്നു.

പ. മരണമില്ലാത്തവനെ, നീ പരിശുദ്ധനാകുന്നു.

ജ. ഞങ്ങൾക്കവേണ്ടി ക്രൂശിക്കപ്പെട്ട മ്ശിഹാതമ്പുരാനേ, ഞങ്ങളുടെ മേൽ അനുഗ്രഹം ചൊരിയേണമെ.

* ഇപ്രകാരം മൂന്നു പ്രാവശ്യം ചൊല്ലണം.

പ. ഞങ്ങളുടെ കത്താവേ—ഞങ്ങളുടെ മേൽ അനു ഗ്രഹം ചൊരിയേണമെ.

ജ. ഞങ്ങളുടെ കത്താവേ—കൃപതോന്നി ഞങ്ങളുടെ മേൽ അനുഗ്രഹം ചൊരിയേണമെ.

പ. ഞങ്ങളുടെ കത്താവേ, ഞങ്ങളുടെ പ്രാത്ഥനയും അപേക്ഷയും കൈക്കൊണ്ടു് ഞങ്ങളുടെ മേൽ അനുഗ്ര ഹം ചൊരിയേണമേ.

ജ. ദൈവമേ, നിനക്കു സ്തുതി.

പ. സ്രഷ്ടാവേ, നിനക്കു സ്തുതി.

ജ. പാപികളായ അടിയാരോടു് കൃപ ചെയ്യുന്ന മ്ശിഹാരാജാവേ, നിനക്കു സ്തുതി.

കത്താവിന്റെ പ്രാത്ഥന. (മത്താ. 6: 9–13)

പട്ടക്കാരൻ. സ്വർഗ്ഗസ്ഥനായ ഞങ്ങളുടെ പിതാവേ,—

ജനം. നിന്റെ നാമം വിശുദ്ധീകരിക്കപ്പെടേണമെ;— നിന്റെ രാജ്യം വരേണമെ;—നിന്റെ ഇഷ്ടം സ്വർഗ്ഗ ത്തിലെപ്പോലെ ഭൂമിയിലും ആകേണമേ;—ഞങ്ങൾക്കു ആവശ്യമുള്ള ആഹാരം ഇന്നു തരേണമേ;—ഞങ്ങളുടെ കടക്കാരോടു് ഞങ്ങൾ ക്ഷമിച്ചിരിക്കുന്നതുപോലെ-ഞങ്ങ ളുടെ കടങ്ങളെ ഞങ്ങളോടും ക്ഷമിക്കേണമെ;—ഞങ്ങ ളെ പരീക്ഷയിൽ കടത്താതെ—ദുഷ്ടങ്കൽനിന്നു ഞങ്ങളെ വിടുവിക്കേണമെ;—എന്തുകൊണ്ടെന്നാൽ രാജ്യവും ശ ക്തിയും മഹത്വവും—എന്നേക്കും നിനക്കുള്ളതല്ലോ.— ആമേൻ.

## അല്ലെങ്കിൽ

പട്ടക്കാരൻ. * ദൈവമേ! നീ പരിശുദ്ധൻ, ഹാലേ—ലുയ്യാ
ജനം. ബലവാനേ! നീ പരിശുദ്ധൻ, ഹാലേ—ലുയ്യാ
മൃതിരഹിതാ! നീ പരിശുദ്ധൻ, ഹാലേ—ലുയ്യാ
അടിയാർക്കായ് ക്രൂശേററവനേ!—അനുഗ്രഹിച്ചീടണമേ.
* ഇപ്രകാരം മൂന്നു പ്രാവശ്യം ചൊല്ലണം.

പ. കർത്താവേ! അനുഗ്രഹിക്ക, ഹാലേ—ലുയ്യാ
ജ. ദയവായ് നീ അനുഗ്രഹിക്ക, ഹാലേ—ലുയ്യാ
പ്രാർത്ഥന യാചന കൈക്കൊണ്ട്—
അനുഗ്രഹിച്ചീടണമെ.

പ. ദൈവമേ! സ്തുതി നിനക്ക, ഹാലേ—ലുയ്യാ,
ജ. സ്രഷ്ടാവേ! സ്തുതി നിനക്ക, ഹാലേ—ലുയ്യാ,
പാപികളിൽ കനിയും മ്ശിഹാ—
രാജാ!—സ്തുതി നിനക്കെന്നെന്നേക്കും.

## കർത്താവിൻെറ പ്രാർത്ഥന. (ഗീതം)

പ. സ്വർല്ലോകത്തി—ലിരുന്നരുളും
ദേവാ ഞങ്ങ—ളുടെ താതാ—
ജ. നിൻതിരുനാമം—പാവനമായ്—
പെരുമാറപ്പെട്ടീ—ടണമേ.
പ. താതാ! നിന്നു—ടെ തിരുരാജ്യം
വന്നീടണമേ—ഇയുലകിൽ—
ജ. തിരുഹിതമെതുപോൽ സുരലോകെ—
അതുപോലിവിടെയുമാ—കേണമേ.
പ. വേണ്ടും യാവ—ന ഞങ്ങൾക്കിന്നു
അരുളണമേ നീ—കർത്താവേ—
ജ. അന്യരൊടെങ്ങൾ ക്ഷമിച്ചതുപോൽ—
അടിയാർ പാപം മോചിക്ക.
പ. പരീക്ഷയിലെങ്ങ—ളെ യാക്കരുതേ
ദുഷ്ടനിൽ നിന്നൊഴിവാക്കുക നീ—
ജ. രാജ്യം ശക്തി മഹത്വങ്ങൾ
എന്നും നിനക്കുള്ളവയാമ്മീൻ.

അപേക്ഷ.

പ. ദൈവമായ കത്താവേ, ഭാഗ്യം നല്കുന്നവയും പ്രകാശം നിറഞ്ഞിരിക്കുന്നവയും ആയ നിന്റെ രശ്മികളാൽ ഞങ്ങളുടെ കണ്ണുകളെ പ്രകാശിപ്പിക്കേണമേ. മരിച്ചവരുടെ ഇടയിൽനിന്നുള്ള നിൻെറ ഉയിത്തെഴുന്നേല്പിൻെറ ഈ ദിവസത്തിൽ ഞങ്ങളെ സന്തോഷിപ്പിക്കേണമെ. നിൻെറ കർത്തൃത്വത്തിൻെറ ഉദയത്താൽ ഞങ്ങളെ ആനന്ദിപ്പിക്കേണമേ. ഞങ്ങളുടെ ജീവൻെറ പ്രത്യാശയും ഞങ്ങളുടെ ആത്മാക്കളുടെ രക്ഷിതാവും ആയ ഞങ്ങളുടെ കർത്താവും ദൈവവും ആയ മ്ശിഹായേ, നിന്റെ കൃപയുടെ സഹായങ്ങൾകൊണ്ടു് ഞങ്ങളെ തുണയ്ക്കുകയും ചെയ്യേണമേ.

ജ. ആമേൻ.

അനുതാപത്തിൻെറ സങ്കീത്തനം. (51)

പ. ദൈവമേ, നിൻെറ ദയയ്ക്കു തക്കവണ്ണം എന്നോടു് കൃപയുണ്ടാകേണമേ;—നിൻെറ കരുണയുടെ ബഹുത്വപ്രകാരം എൻെറ ലംഘനങ്ങളെ മായിച്ചുകളയേണമേ.

ജ. എന്നെ നന്നായി കഴുകി എന്റെ അകൃത്യം പോക്കേണമേ;—എൻെറ പാപം നീക്കി എന്നെ വെടിപ്പാക്കേണമേ.

പ. എൻെറ ലംഘനങ്ങളെ ഞാൻ അറിയുന്നു;—എന്റെ പാപം എപ്പോഴും എൻെറ മുമ്പിൽ ഇരിക്കുന്നു.

ജ. നിന്നോടു തന്നെ ഞാൻ പാപം ചെയ്തു;—നിനക്കു് അനിഷ്ടമായുള്ളതു ഞാൻ ചെയ്തിരിക്കുന്നു.

പ. അന്തർഭാഗത്തിലെ സത്യമല്ലോ നീ ഇച്ഛിക്കു ന്നതു്;—അന്തരംഗത്തിൽ എന്നെ ജ്ഞാനം ഗ്രഹിപ്പി ക്കേണമേ.

ജ. ഞാൻ നിർമ്മലനാകേണ്ടതിന്നു ഈസോപ്പുകൊ ണ്ടു് എന്നെ ശുദ്ധീകരിക്കേണമേ;—ഞാൻ ഹിമത്തെ ക്കാൾ വെളുക്കേണ്ടതിന്നു എന്നെ കഴുകേണമേ.

പ. സന്തോഷവും ആനന്ദവും എന്നെ കേൾക്കുമാറാ ക്കേണമേ;—നീ ഒടിച്ച അസ്ഥികൾ ഉല്ലസിക്കട്ടെ.

ജ. എൻെറ പാപങ്ങളെ കാണാതവണ്ണം നിൻെറ മുഖം മറയ്ക്കേണമേ;—എൻെറ അകൃത്യങ്ങളെ ഒക്കെയും മായിച്ചുകളയേണമേ.

പ. ദൈവമേ, നിർമ്മലമായൊരു ഹൃദയം എന്നിൽ സൃഷ്ടിച്ചു—സ്ഥിരമായോരാത്മാവിനെ എന്നിൽ പുതു ക്കേണമേ.

ജ. നിൻെറ സന്നിധിയിൽ നിന്നു എന്നെ തള്ളിക്ക ളയരുതേ;—നിൻെറ പരിശുദ്ധാത്മാവിനെ എന്നിൽ നിന്നു എടുക്കയുമരുതേ.

പ. നിൻെറ രക്ഷയുടെ സന്തോഷം എനിക്കു തി രികെ തരേണമേ;—മനസ്സൊരുക്കമുള്ള ആത്മാവിനാൽ എന്നെ താങ്ങേണമേ.

ജ. അപ്പോൾ ഞാൻ അതിക്രമക്കാരോടു് നിൻെറ വഴികളെ ഉപദേശിക്കും;—പാപികൾ നിങ്കലേക്കു മനം തിരിയും.

പ. എൻ്റെ രക്ഷയുടെ ദൈവമായ ദൈവമേ, രക്ത

പാതകത്തിൽ നിന്നു എന്നെ വിടുവിക്കേണമേ;—എന്നാൽ എന്റെ നാവു നിന്റെ നീതിയെ ഘോഷിക്കും.

ജ. കർത്താവേ, എന്റെ അധരങ്ങളെ തുറക്കേണമേ;—എന്നാൽ എന്റെ വായ് നിന്റെ സ്തുതിയെ വർണ്ണിക്കും.

പ. ഹനനയാഗം നീ ഇച്ഛിക്കുന്നില്ല;—അല്ലെങ്കിൽ ഞാൻ അർപ്പിക്കുമായിരുന്നു;—ഹോമയാഗത്തിൽ നിനക്കു പ്രസാദവുമില്ല.

ജ. ദൈവത്തിന്റെ ഹനനയാഗങ്ങൾ തകർന്നിരിക്കുന്ന മനസ്സ്;—തകർന്നും നുറുങ്ങിയുമിരിക്കുന്ന ഹൃദയത്തെ, ദൈവമേ, നീ നിരസിക്കയില്ല.

ജ. ആമേൻ.

## അനുതാപപ്രാർത്ഥന.

പ. സർവ്വശക്തനും നിത്യനും ആയ പിതാവാം ദൈവമേ—അന്ധകാരത്തിലിരിക്കുന്നവൎക്കു പ്രകാശവും—ബലഹീനർക്കു ശക്തിയും—പാപത്തിൽ വീഴുന്നവർക്ക് ഏകാശ്രയവും—നീ മാത്രം ആകുന്നു. ബഹുലങ്ങളും നീചങ്ങളും ആയ ഞങ്ങളുടെ പാപങ്ങളെ—ഏററുപറഞ്ഞു ഉപേക്ഷിക്കുന്നതിന്നു—നൽകിയ ഈ അവസരത്തിന്നായി നിനക്കു സ്തുതി. അനുതാപ ഹൃദയത്തോടെ നിങ്കലേക്കു ചേർന്നുവരുന്ന ഏവരേയും—നീ സ്വീകരിക്കുന്നു എന്നുള്ള ധൈര്യത്തിൽ—തൃക്കാരുണ്യത്തെ ഞങ്ങൾ വിളിച്ചപേക്ഷിക്കുന്നു. ഞങ്ങളുടെ പാപങ്ങളെ മോചിച്ചിരിക്കുന്നു എന്നുള്ള ദൃഢവിശ്വാസത്തിൽ—ഞങ്ങൾ നിനക്കു

സ്തുതിയും സ്തോത്രവും കരേററുവാൻ മ്ശിഹാനിമിത്തം ഞങ്ങളെ അർഹരാക്കിത്തീർക്കയും ചെയ്യേണമേ.

ജ. ആമേൻ.

അല്ലെങ്കിൽ.

പ. സർവ്വശക്തനും മഹാകാരുണ്യവാനും ആയ പിതാവേ—ഞങ്ങൾ കാണാതെപോയ ആടുകളെപ്പോലെ നിന്റെ വഴികളിൽനിന്നു് തെററിച്ചിതറിപ്പോയിരിക്കുന്നു. ഞങ്ങളുടെ സ്വന്തം ഹൃദയങ്ങളിലെ വിചാരങ്ങളെയും മോഹങ്ങളെയും ഞങ്ങൾ മുററും അനുസരിച്ചു നടന്നിരിക്കുന്നു—ഞങ്ങൾ നിന്റെ വിശുദ്ധ കല്പനകളെ ലംഘിച്ചിരിക്കുന്നു. ഞങ്ങൾ ചെയ്യേണ്ടുന്ന കാര്യങ്ങളെ ചെയ്യാതെ വിട്ടു്—ചെയ്തുകൂടാത്ത കാര്യങ്ങളെ ഞങ്ങൾ ചെയ്തിരിക്കുന്നു. എന്നാലും കർത്താവേ—അരിഷ്ട പാപികളും കുററക്കാരും ആയ ഞങ്ങളോടു് കരുണയുണ്ടാകേണമേ. ദൈവമേ, തങ്ങളുടെ പിഴകളെ ഏററുപറയുന്നവരോടു് നീ ക്ഷമിക്കുന്നവനല്ലോ. ഞങ്ങളുടെ കർത്താവായ യേശു മ്ശിഹാമൂലം—നീ മനുഷ്യവർഗ്ഗത്തോടു് അറിയിച്ചിരിക്കുന്ന വാഗ്ദാനപ്രകാരം—അനുതപിക്കുന്നവരെ വീണ്ടും കൈക്കൊള്ളേണമേ. കാരുണ്യവാനായ പിതാവേ—നിന്റെ പരിശുദ്ധ നാമത്തിന്റെ മഹത്വത്തിനായിട്ടു്—ഞങ്ങൾ ഇനിമേൽ ദൈവഭക്തിയോടും നീതിയോടും—സുബോധത്തോടും നടക്കേണ്ടതിനു് മ്ശിഹാനിമിത്തം കൃപചെയ്യേണമേ.

ജ. ആമേൻ.

അല്ലെങ്കിൽ

പ. പാപികളോട കരുണയുള്ളവനായ ദൈവമേ, നിന്റെ ന്യായവിധിയിൽ ഞങ്ങളോട് കരുണ ചെയ്യേണമേ. നിന്റെ ഭക്തവാത്സല്യത്തിന്റെ ആധിക്യം നിമിത്തം ഞങ്ങളുടെ കുററങ്ങൾ ക്ഷമിക്കേണമേ. കരുണയുള്ളവനേ, ഞെരുങ്ങിയിരിക്കുന്നവരായ ഞങ്ങൾ നിന്റെ വാതിലിൽ മുട്ടുന്നു. നിന്റെ അനുഗ്രഹത്താൽ ഞങ്ങളുടെ യാചനകൾ നൽകേണമേ. കുററം ചെയ്തുപോയവർ തിരിഞ്ഞു സങ്കടത്തോട പ്രാർത്ഥിച്ചാൽ, അവർക്ക നീ അനുഗ്രഹങ്ങൾ നൽകുന്നവൻ ആകകൊണ്ട്, കരുണാപൂർണ്ണനായ യേശു മ്ശിഹായേ, ഞങ്ങൾക്കം അനുഗ്രഹങ്ങളുടെ വാതിൽ തുറന്നുതരേണമേ. സ്വർഗ്ഗസ്ഥനായ പിതാവേ, നിന്നോട ഞങ്ങൾ പ്രാർത്ഥിക്കുന്നു. ഞങ്ങളുടെ പ്രാർത്ഥന കേട്ട് ഞങ്ങളെ അനുഗ്രഹിക്കേണമേ. വിളിപ്പിൻ ഞാൻ ഉത്തരം പറയുമെന്നും, മുട്ടുവിൻ ഞാൻ തുറക്കുമെന്നും, ചോദിപ്പിൻ ഞാൻ തരുമെന്നും അരുളിച്ചെയ്തവനു സ്തുതി.

ജ. മേലുള്ളവരുടെ ഉടയവനും താഴെയുള്ളവരുടെ ശരണവും ആയ കർത്താവേ, ഞങ്ങളുടെ പ്രാർത്ഥന കേട്ടു, ഞങ്ങളുടെ മേൽ അനുഗ്രഹം ചൊരിയേണമെ.

ആമേൻ.

പ. * ഹാലേലൂയ്യാ, ഹാലേലൂയ്യാ, ഹാലേലൂയ്യാ—

ജ. ദൈവമേ, നിനക്ക സ്തുതി.

* ഇപ്രകാരം മൂന്നു പ്രാവശ്യം ചൊല്ലണം.

# സ്തോത്രം.

കന്യകമറിയാമിന്റെ പാട്ട്. (ലൂക്കൊ. 1: 46—55)

പ എന്റെ ഉള്ളം കർത്താവിനെ മഹിമപ്പെടുത്തു
ന്നു;—എന്റെ ആത്മാവ് എന്റെ രക്ഷിതാവായ ദൈവ
ത്തിൽ ഉല്ലസിക്കുന്നു.

ജ. അവൻ തന്റെ ദാസിയുടെ താഴ്ച കടാക്ഷിച്ചിരി
ക്കുന്നുവല്ലൊ;—ഇന്നു മുതൽ എല്ലാ തലമുറകളും എന്നെ
ഭാഗ്യവതി എന്നു വാഴ്ത്തും.

പ. ശക്തനായവൻ എനിക്കു വലിയവ ചെയ്തിരിക്കു
ന്നു;—അവന്റെ നാമം പരിശുദ്ധംതന്നെ.

ജ. അവനെ ഭയപ്പെടുന്നവർക്കു അവന്റെ കരുണ
തലമുറതലമുറയോളം ഇരിക്കുന്നു.

പ. തന്റെ ഭുജംകൊണ്ട് അവൻ ബലം പ്രവർത്തി
ച്ചു,—ഹൃദയവിചാരത്തിൽ അഹങ്കരിക്കുന്നവരെ ചിതറി
ച്ചിരിക്കുന്നു.

ജ. പ്രഭുക്കന്മാരെ സിംഹാസനങ്ങളിൽനിന്നു ഇറ
ക്കി.—താണവരെ ഉയർത്തിയിരിക്കുന്നു.

പ. വിശന്നിരിക്കുന്നവരെ നന്മകളാൽ നിറെച്ചു,—
സമ്പന്നന്മാരെ വെറുതെ അയച്ചുകളഞ്ഞിരിക്കുന്നു.

ജ. നമ്മുടെ പിതാക്കന്മാരോട് അരുളിച്ചെയ്തതുപോ
ലെ—അബ്രഹാമിന്നും അവന്റെ സന്തതിക്കും എന്നേക്കും
കരുണ ഓർക്കേണ്ടതിന്നു,—തന്റെ ദാസനായ യിസ്രായേ
ലിനെ തുണെച്ചിരിക്കുന്നു.

(താഴെയുള്ള സങ്കീർത്തനങ്ങളിൽ ഏതെങ്കിലും ഒന്നോ അധികമോ യുക്തംപോലെ ഉപയോഗിക്കാവുന്നതാകുന്നു)

103-ാം സങ്കീൎത്തനം.

പ. എൻ മനമേ, യഹോവയെ വാഴ്ത്തുക;—എന്റെ സൎവ്വാന്തരംഗവുമേ, അവന്റെ വിശുദ്ധ നാമത്തെ വാഴ്ത്തുക.

ജ. എൻ മനമേ, യഹോവയെ വാഴ്ത്തുക;—അവന്റെ ഉപകാരങ്ങൾ ഒന്നും മറക്കരുതു്.

പ. അവൻ നിന്റെ അകൃത്യം ഒക്കെയും മോചിക്കുന്നു;—നിന്റെ സകല രോഗങ്ങളെയും സൌഖ്യമാക്കുന്നു.

ജ. അവൻ നിന്റെ ജീവനെ നാശത്തിൽ നിന്നു വീണ്ടെടുക്കുന്നു;—അവൻ ദയയും കരുണയും നിന്നെ അണിയിക്കുന്നു.

പ. നിന്റെ യൌവനം കഴുകനെപ്പോലെ പുതുകിവരത്തക്കവണ്ണം—അവൻ നിന്റെ വായ്ക്കു നന്മകൊണ്ടു തൃപ്തിവരുത്തുന്നു.

ജ. യഹോവ സകല പീഡിതന്മാൎക്കുംവേണ്ടി നീതിയും ന്യായവും നടത്തുന്നു;—അവൻ തന്റെ വഴികളെ മോശെയെയും തന്റെ പ്രവൃത്തികളെ യിസ്രായേൽ മക്കളെയും അറിയിച്ചു.

പ. യഹോവ കരുണയും കൃപയും നിറഞ്ഞവൻ ആകുന്നു;—ദീൎഘക്ഷമയും മഹാദയയും ഉള്ളവൻ തന്നേ.

ജ. അവൻ എല്ലായ്പോഴും ഭത്സിക്കയില്ല;—എന്നേ

ക്കം കോപം സംഗ്രഹിക്കയുമില്ല.

പ. അവൻ നമ്മുടെ പാപങ്ങൾക്ക് ഒത്തവണ്ണം നമ്മോട്ട് ചെയ്യുന്നില്ല;—നമ്മുടെ അകൃത്യങ്ങൾക്ക് ഒത്ത വണ്ണം നമ്മോട്ട പകരം ചെയ്യുന്നതുമില്ല.

ജ. ആകാശം ഭൂമിക്കു മീതെ ഉയർന്നിരിക്കുന്നതുപോലെ—അവന്റെ ദയ അവന്റെ ഭക്തന്മാരോട്ട വലുതായിരിക്കുന്നു—ഉദയം അസ്തമയത്തോട്ട് അകന്നിരിക്കുന്നതുപോലെ, അവൻ നമ്മുടെ ലംഘനങ്ങളെ നമ്മോട്ട് അകററിയിരിക്കുന്നു.

പ. അപ്പൻ മക്കളോട്ട് കരുണ തോന്നുന്നതുപോലെ യഹോവയും തന്റെ ഭക്തന്മാരോട്ട് കരുണ തോന്നുന്നു.—അവൻ നമ്മുടെ പ്രകൃതി അറിയുന്നുവല്ലോ, നാം പൊടി എന്നു അവൻ ഓർക്കുന്നു.

ജ. മനുഷ്യന്റെ ആയുസ്സു പുല്ലുപോലെയാകുന്നു;—വയലിലെ പൂപോലെ അവൻ പൂക്കുന്നു.—കാററ് അതിന്മേൽ അടിക്കുമ്പോൾ അതു് ഇല്ലാതെപോകുന്നു;—അതിന്റെ സ്ഥലം പിന്നെ അതിനെ അറികയുമില്ല.

പ. യഹോവയുടെ ദയയോ എന്നും എന്നേക്കും അവന്റെ ഭക്തന്മാൎക്കും അവന്റെ നീതി മക്കളുടെ മക്കൾക്കു ഉണ്ടാകും.—അവന്റെ നിയമത്തെ പ്രമാണിക്കുന്നവൎക്കും അവന്റെ കല്പനകളെ ഓൎത്തു ആചരിക്കുന്നവൎക്കും തന്നെ.

ജ. യഹോവ തന്റെ സിംഹാസനത്തെ സ്വൎഗ്ഗത്തിൽ സ്ഥാപിച്ചിരിക്കുന്നു;—അവന്റെ രാജത്വം സകലത്തേയും ഭരിക്കുന്നു.

പ. അവൻെറ വചനത്തിൻെറ ശബ്ദം കേട്ടു അവൻെറ ആജ്ഞ അനുസരിക്കുന്ന വീരന്മാരായി അവന്റെ ദൂതന്മാരായുള്ളോരേ, യഹോവയെ വാഴ്ത്തുവിൻ.

ജ. അവൻെറ ഇഷ്ടം ചെയ്യുന്ന ശുശ്രൂഷകരായി അവൻെറ സകല സൈന്യങ്ങളുമായുള്ളോരേ, യഹോവയെ വാഴ്ത്തുവിൻ.

പ. അവൻെറ ആധിപത്യത്തിലെ സകല സ്ഥലങ്ങളിലുമുള്ള അവൻെറ സകല പ്രവൃത്തികളുമേ, യഹോവയെ വാഴ്ത്തുവിൻ.

ജ. എൻ മനമേ, യഹോവയെ വാഴ്ത്തുക.

(അല്ലെങ്കിൽ)

136-ാം സങ്കീൎത്തനം. 1—9; 23—26.

പ. യഹോവയ്ക്കു സ്തോത്രം ചെയ്‌വിൻ; അവൻ നല്ലവനല്ലോ;

ജ. അവൻെറ ദയ എന്നേക്കുമുള്ളതു്

പ. ദൈവാധിദൈവത്തിന്നു സ്തോത്രം ചെയ്‌വിൻ;

ജ. അവൻെറ ദയ എന്നേക്കുമുള്ളതു്.

പ. കൎത്താധികൎത്താവിന്നു സ്തോത്രം ചെയ്‌വിൻ;

ജ. അവൻെറ ദയ എന്നേക്കുമുള്ളതു്.

പ. ഏകനായി മഹാത്ഭുതങ്ങളെ പ്രവൎത്തിക്കുന്നവന്നു-

ജ. അവൻെറ ദയ എന്നേക്കുമുള്ളതു്.

പ. ജ്ഞാനത്തോടെ ആകാശങ്ങളെ ഉണ്ടാക്കിയവന്നു്—

ജ. അവന്റെ ദയ എന്നേക്കുമുള്ളതു്.

പ. ഭൂമിയെ വെള്ളത്തിന്മേൽ വിരിച്ചവന്നു—

ജ. അവന്റെ ദയ എന്നേക്കുമുള്ളതു്.

പ. വലിയ വെളിച്ചങ്ങളെ ഉണ്ടാക്കിയവന്നു—

ജ. അവന്റെ ദയ എന്നേക്കുമുള്ളതു്.

പ. പകൽ വാഴുവാൻ സൂര്യനേയും—

ജ. അവന്റെ ദയ എന്നേക്കുമുള്ളതു്.

പ. രാത്രി വാഴുവാൻ ചന്ദ്രനേയും നക്ഷത്രങ്ങളേയും ഉണ്ടാക്കിയവന്നു—

ജ. അവന്റെ ദയ എന്നേക്കുമുള്ളതു്.

പ. നമ്മുടെ താഴ്ചയിൽ നമ്മെ ഓൎത്തവന്നു—

ജ. അവന്റെ ദയ എന്നേക്കുമുള്ളതു്.

പ. നമ്മുടെ വൈരികളുടെ കയ്യിൽനിന്നു നമ്മെ വിടുവിച്ചവന്നു—

ജ. അവന്റെ ദയ എന്നേക്കുമുള്ളതു്.

പ. സകല ജഡത്തിന്നും ആഹാരം കൊടുക്കുന്നവന്നു—

ജ. അവന്റെ ദയ എന്നേക്കുമുള്ളതു്.

പ. സ്വൎഗ്ഗസ്ഥനായ ദൈവത്തിന്നു സ്തോത്രം ചെയ്‌വിൻ;

ജ. അവന്റെ ദയ എന്നേക്കുമുള്ളതു്.

(അല്ലെങ്കിൽ)

148-ാം സങ്കീൎത്തനം.

പ. യഹോവയെ സ്തുതിപ്പിൻ; സ്വൎഗ്ഗത്തിൽനിന്നു

യഹോവയെ സ്തുതിപ്പിൻ; ഉന്നതങ്ങളിൽ അവനെ സ്തുതിപ്പിൻ.

ജ. അവന്റെ സകല ദൂതന്മാരുമായുള്ളോരേ, അവനെ സ്തുതിപ്പിൻ; അവന്റെ സൎവ്വ സൈന്യവുമേ, അവനെ സ്തുതിപ്പിൻ.

പ. സൂൎയ്യചന്ദ്രന്മാരെ, അവനെ സ്തുതിപ്പിൻ; പ്രകാശമുള്ള സകല നക്ഷത്രങ്ങളുമായുള്ളോവേ, അവനെ സ്തുതിപ്പിൻ.

ജ. സ്വൎഗ്ഗാധിസ്വൎഗ്ഗവും ആകാശത്തിന്നു മീതെയുള്ള വെള്ളവുമായുള്ളോവേ, അവനെ സ്തുതിപ്പിൻ.

പ. അവൻ കല്പിച്ചിട്ടു അവ സൃഷ്ടിക്കപ്പെട്ടിരിക്കയാൽ അവ യഹോവയുടെ നാമത്തെ സ്തുതിക്കട്ടെ.—അവൻ അവയെ സദാകാലത്തേക്കും സ്ഥിരമാക്കി; ലംഘിക്കരുതാത്ത ഒരു നിയമം വെച്ചുമിരിക്കുന്നു.

ജ. തിമിംഗലങ്ങളും എല്ലാ ആഴികളുമായുള്ളോവേ, ഭൂമിയിൽനിന്നു യഹോവയെ സ്തുതിപ്പിൻ.—തീയും, കല്മഴയും, ഹിമവും, ആവിയും, അവന്റെ വചനം അനുഷ്ഠിക്കുന്ന കൊടുങ്കാററും,—പൎവ്വതങ്ങളും, സകല കുന്നുകളും, ഫലവൃക്ഷങ്ങളും സകല ദേവദാരുക്കളും,—മൃഗങ്ങളും സകല കന്നുകാലികളും, ഇഴജന്തുക്കളും പറവജാതികളും,—

പ. ഭൂമിയിലെ രാജാക്കന്മാരും സകല വംശങ്ങളും, ഭൂമിയിലെ പ്രഭുക്കന്മാരും സകല ന്യായാധിപന്മാരും,—യുവാക്കളും യുവതികളും, വൃദ്ധന്മാരും ബാലന്മാരും,—. ഇവരൊക്കെയും യഹോവയുടെ നാമത്തെ സ്തുതിക്കട്ടെ;—

അവൻെറ നാമം മാത്രം ഉയൎന്നിരിക്കുന്നതു്. അവന്റെ മഹത്വം ഭൂമിക്കും ആകാശത്തിന്നും മേലായിരിക്കുന്നു.

ജ. തന്നോടു് അടുത്തിരിക്കുന്ന ജനമായി യിസ്രാ യേൽമക്കളായ തൻെറ സകല ഭക്തന്മാൎക്കും പുകഴ്ചയാ യി അവൻ സ്വജനത്തിന്നു ഒരു കൊമ്പിനെ ഉയൎത്തിയി രിക്കുന്നു. യഹോവയെ സ്തുതിപ്പിൻ.

പ. പിതാവിന്നും പുത്രന്നും പരിശുദ്ധാത്മാവിന്നും സ്തുതി.

ജ. ആദിമുതൽ എന്നെന്നേക്കും തന്നെ ആമേൻ.

(അല്ലെങ്കിൽ)

149-ാം സങ്കീൎത്തനം.

പ. യഹോവയെ സ്തുതിപ്പിൻ; യഹോവെക്കു പുതി യോരു പാട്ടും ഭക്തന്മാരുടെ സഭയിൽ അവൻെറ സ്തുതി യും പാടുവിൻ.—യിസ്രായേൽ തന്നെ ഉണ്ടാക്കിയവ നിൽ സന്തോഷിക്കട്ടെ; സീയോന്റെ മക്കൾ തങ്ങളുടെ രാജാവിൽ ആനന്ദിക്കട്ടെ.

ജ. അവർ നൃത്തം ചെയ്തുകൊണ്ടു് അവൻെറ നാമ ത്തെ സ്തുതിക്കട്ടെ; തപ്പിനോടും കിന്നരത്തോടുംകൂടെ അ വന്നു കീൎത്തനം ചെയ്യട്ടെ.

പ. യഹോവ തൻെറ ജനത്തിൽ പ്രസാദിക്കുന്നു; താഴ്മയുള്ളവരെ അവൻ രക്ഷകൊണ്ടു് അലങ്കരിക്കും.

ജ. ഭക്തന്മാർ മഹത്വത്തിൽ ആനന്ദിക്കട്ടെ; അവർ

തങ്ങളുടെ ശയ്യകളിൽ ഘോഷിച്ചുല്ലസിക്കട്ടെ.—അവരു ടെ വായിൽ ദൈവത്തിൻെറ പുകഴ്ചകളും അവരുടെ കയ്യിൽ ഇരുവായ്ത്തലയുള്ള വാളും ഉണ്ടായിരിക്കട്ടെ.

പ. ജാതികൾക്കു പ്രതികാരവും വംശങ്ങൾക്കു ശി ക്ഷയും നടത്തേണ്ടതിന്നും അവരുടെ രാജാക്കന്മാരെ ച ങ്ങലകളാലും അവരുടെ പ്രഭുക്കന്മാരെ ഇരുമ്പുവിലങ്ങുക ളാലും ബന്ധിക്കേണ്ടതിന്നും എഴുതിയിരിക്കുന്ന വിധി അ വരുടെ മേൽ നടത്തേണ്ടതിന്നും തന്നെ.

ജ. അതു അവൻെറ സർവ്വ ഭക്തന്മാക്കും ബഹുമാനം ആകുന്നു.—യഹോവയെ സ്തുതിപ്പിൻ.

പ. പിതാവിന്നും പുത്രന്നും പരിശുദ്ധാത്മാവിന്നും സ്തുതി.

ജ. ആദി മുതൽ എന്നെന്നേക്കും തന്നെ. ആമേൻ.

(അല്ലെങ്കിൽ)

150-ാം സങ്കീർത്തനം.

പ. യഹോവയെ സ്തുതിപ്പിൻ; ദൈവത്തെ അവൻ്റെ വിശുദ്ധ മന്ദിരത്തിൽ സ്തുതിപ്പിൻ; അവൻെറ ബലമുള്ള ആകാശ വിതാനത്തിൽ അവനെ സ്തുതിപ്പിൻ.

ജ. അവൻ്റെ വീര്യപ്രവൃത്തികൾ നിമിത്തം അവനെ സ്തുതിപ്പിൻ; അവൻെറ മഹിമാധിക്യത്തിന്നു തക്കവണ്ണം അവനെ സ്തുതിപ്പിൻ.

പ. കാഹളനാദത്തോടെ അവനെ സ്തുതിപ്പിൻ; വീണയോടും കിന്നരത്തോടുംകൂടെ അവനെ സ്തുതിപ്പിൻ.

ജ. തപ്പിനോടും നൃത്തത്തോടുംകൂടെ അവനെ സ്തുതിപ്പിൻ;—തന്ത്രിനാദത്തോടും കുഴലിനോടുംകൂടെ അവനെ സ്തുതിപ്പിൻ.

പ. ഉച്ചനാദമുള്ള കൈത്താളങ്ങളോടെ അവനെ സ്തുതിപ്പിൻ;—അത്യുച്ചനാദമുള്ള കൈത്താളങ്ങളോട് അവനെ സ്തുതിപ്പിൻ.

ജ. ജീവനുള്ളതൊക്കെയും യഹോവയെ സ്തുതിക്കട്ടെ;—യഹോവയെ സ്തുതിപ്പിൻ.

പ. പിതാവിനും പുത്രനും പരിശുദ്ധാത്മാവിനും സ്തുതി.

ജ. ആദിമുതൽ എന്നെന്നേക്കും തന്നെ, ആമേൻ.

പ. അത്യുന്നതങ്ങളിൽ സ്വർഗ്ഗീയ മാലാഖമാർ സ്തുതിക്കുന്നതുപോലെ ബലഹീനരും പാപികളുമായ ഞങ്ങളും സ്തുതിക്കുന്നു.

ജ. എല്ലാക്കാലവും എല്ലാ സമയവും ഉന്നതങ്ങളിൽ ദൈവത്തിനു സ്തുതിയും—ഭൂമിയിൽ സമാധാനവും നിരപ്പും—മനുഷ്യർക്കു നല്ല പ്രത്യാശയും ഉണ്ടായിരിക്കട്ടെ. സർവ്വശക്തിയുള്ള പിതാവായി—സ്വർഗ്ഗീയ രാജാവായി—സൃഷ്ടാവായ കർത്താവേ,—നിന്നെ ഞങ്ങൾ സ്തുതിക്കയും വാഴ്ത്തുകയും വന്ദിക്കയും—സ്തുതിയുടെ ശബ്ദം നിനക്കു ഞങ്ങൾ കരേററുകയും,—നിൻെറ മഹത്വത്തിൻ

ശ്രേഷ്ഠത നിമിത്തം നിനക്ക ഞങ്ങാ സ്തോത്രം ചെയ്കയും ചെയ്യുന്നു. വിശുദ്ധാത്മാവിനോടുകൂടെ—യേശുമ്ശിഹാ ആയ ഏകപുത്രനാം ദൈവമേ,—പിതാവിൻെറ പുത്രനും വചനവും ലോകത്തിൻെറ പാപത്തെ ചുമന്നൊഴിക്കുന്ന ദൈവകുഞ്ഞാടും ആയ കത്താവേ,—ഞങ്ങളോട്ട കരുണചെയ്യേണമേ. ലോകത്തിൻെറ പാപത്തെ നീക്കിക്കളെയുന്നവനേ, നിൻെറ ചെവി ചായിച്ചു ഞങ്ങളുടെ അപേക്ഷ കൈക്കൊള്ളേണമേ.—നിന്റെ പിതാവിൻെറ വലത്തുഭാഗത്തു മഹത്വത്തോടിരിക്കുന്നവനേ—ദയതോന്നി ഞങ്ങളെ അനുഗ്രഹിക്കേണമേ. എന്തെന്നാൽ നീ മാത്രം പരിശുദ്ധനാകുന്നു. പിതാവായ ദൈവത്തിൻെറ മഹത്വത്തിനു വിശുദ്ധാത്മാവിനോടുകൂടെ യേശുമ്ശിഹാ ആയ നീ മാത്രം കത്താവാകുന്നു.

ആമേൻ.

(എല്ലാവരും ഇരിക്കുന്നു)

പാഠം വായന. പഴയനിയമവും പുതിയനിയമവും.

## പരിശുദ്ധാത്മാവിനു വേണ്ടിയുള്ള അപേക്ഷകാ.

പ. സ്വൎഗ്ഗസ്ഥനായ ഞങ്ങളുടെ പിതാവേ, നിൻെറ പുത്രനെ അയച്ചു നിന്നെത്തന്നെയും നിൻെറ പിതൃസ്നേഹത്തേയും; ആ സ്നേഹം നല്കുന്ന സകല അനുഗ്രഹങ്ങളേയും, ഞങ്ങാക്ക വെളിപ്പെടുത്തിയിരിക്കുന്നുവല്ലോ.—നി

ന്നോട്ട് ചോദിക്കുന്നവർക്കു പരിശുദ്ധാത്മാവിനെ എത്ര അധികമായി നല്കുമെന്നും ഞങ്ങളെ നീ പഠിപ്പിച്ചിട്ടുണ്ടല്ലോ.—പിതാവേ! ആ പരിശുദ്ധാത്മാവിന്റെ നിറവിന്നായി ഞങ്ങൾ വാഞ്ഛിച്ചു പ്രാർത്ഥിക്കുന്നു. പറഞ്ഞുതീരാത്ത (ആത്മാവിന്റെ) അനുഗ്രഹങ്ങൾക്കായി ഞങ്ങൾ അഭയയാചന ചെയ്യുന്നു.—നിന്റെ സ്നേഹം ഞങ്ങളുടെ ഹൃദയങ്ങളിലേക്കു ചൊരിയുന്നതു നിന്റെ പരിശുദ്ധാത്മാവ് ആകുന്നുവല്ലോ. ക്രിസ്തുവിന്റെ മനസ്സും ജീവനുംകൊണ്ടു നിറഞ്ഞ് യേശുവിനെപ്പോലെ ആകുവാനും പിതാവിന്റെ സ്നേഹത്തിൽ വസിക്കുവാനും ഞങ്ങളെ പ്രാപ്തരാക്കുന്നതും പരിശുദ്ധാത്മാവാകുന്നുവല്ലോ.—ഞങ്ങളുടെ എല്ലാ പ്രവൃത്തനങ്ങൾക്കും നടപടികൾക്കും ഉയരത്തിൽ നിന്നു ഞങ്ങളെ ശക്തിപ്പെടുത്തുന്നതും പരിശുദ്ധാത്മാവാകുന്നുവല്ലോ. ചോദിക്കുന്നവർക്കും, വിശ്വസിക്കുന്നവർക്കും, അനുസരിക്കുന്നവൎക്കും പരിശുദ്ധാത്മാവിനെ നൽകാമെന്നുള്ള അവിടുത്തെ വിലയേറിയ വാഗ്ദത്തങ്ങളിൽ ആശ്രയിച്ചുകൊണ്ടും, അവിടുത്തെ വിശ്വസ്തതയിൽ വിശ്വസിച്ചുകൊണ്ടും, അവിടുത്തെ കല്പനകളെ അനുസരിച്ചുകൊണ്ടും അടുത്തുവന്നു യാചിക്കുന്ന അവിടുത്തെ മക്കളെ പരിശുദ്ധാത്മാവുകൊണ്ടു അഭിഷേകം ചെയ്യുന്നമേ. ആത്മാവിന്റെ ഫലമായ 'സ്നേഹം, സന്തോഷം, സമാധാനം, ദീർഘക്ഷമ, ദയ, പരോപകാരം, വിശ്വസ്തത, സൌമ്യത, ഇന്ദ്രിയജയം,' (ഗലാ. 5: 22-23) എന്നിവയാൽ തിരുമേനിയെ മഹത്വപ്പെടുത്തുവാനും;—ദിവ്യവരങ്ങളാൽ ദൈവിക വ്യാപാരം ചെയ്തു യജമാനന് ആദായം വരുത്തുവാനും ഞങ്ങളെ സഹായിക്കേണമേ.

പെന്തിക്കോസ്തു നാളിൽ നിൻെറ സഭയുടെ മേൽ അയച്ചു കൊടുത്ത പരിശുദ്ധാത്മാവിനെ ഞങ്ങൾക്കും സകല വിശ്വാസികൾക്കും നിറവായി നൽകി നിൻെറ സഭയെ ശക്തിപ്പെടുത്തുകയും ചെയ്യുമാറാകേണമേ.

ജ. ആമേൻ.

(അല്ലെങ്കിൽ)

പ. പരിശുദ്ധാത്മാവു വന്നു് പാപത്തെക്കുറിച്ചും, നീതിയെക്കുറിച്ചും, ന്യായവിധിയെക്കുറിച്ചും ലോകത്തിനു ബോധം വരുത്തും എന്നു കല്പിച്ചരുളിച്ചെയ്ത കർത്താവേ, ഈ പരിശുദ്ധാത്മാവിൻെറ അധിവാസം ഞങ്ങളിൽ എപ്പോഴും ഉണ്ടായിരിക്കേണമേ. പാപത്തിൻെറ ഭയങ്കര ഫലങ്ങൾ—അതിൻെറ മ്ലേച്ഛത, അതിലുള്ള നന്ദികേടു്—ഇവയെപ്പററി യഥാർത്ഥമായ ബോധം ഞങ്ങൾക്കു തരേണമേ. നീതിബോധമില്ലാത്ത ഞങ്ങളുടെ പ്രവൃത്തികൾ, വ്യക്തിപരവും സാമൂഹ്യവും ആയ ഞങ്ങളുടെ അനീതികൾ, ഇവമൂലം ഞങ്ങളുടെ മേലും ഞങ്ങളുടെ വംശത്തിന്മേലും വരുത്തിവയ്ക്കുന്ന ഭയങ്കര ന്യായവിധിയെക്കുറിച്ചുള്ള ബോധം ഞങ്ങളിൽ വദ്ധിപ്പിക്കേണമേ. നിന്റെ പരിശുദ്ധാത്മാവു് ഞങ്ങളിൽ വസിച്ചു്—തെററുകളിൽ നിന്നു ഞങ്ങളെ അകററി ഞങ്ങളുടെ കഷ്ടതകളിൽ ഞങ്ങളെ ആശ്വസിപ്പിച്ചു് ഞങ്ങളെ നിൻെറ ഇഷ്ടപ്രകാരം നിയന്ത്രിച്ചു ഭരിക്കേണമേ. നിൻെറ ആത്മാവു ഞങ്ങളെ എല്ലാ സത്യത്തിലും നീതിയിലും വഴി നടത്തി ഈ

ലോകത്തിൽ നിൻെറ പ്രസാദം അനുഭവിക്കുന്ന ജീവിതവും മേൽ ലോകത്തിൽ നിൻെറ മക്കൾക്കായി ഒരുക്കിയിരിക്കുന്ന മോക്ഷാനന്ദവും ഞങ്ങൾക്ക് അനുഭവമാക്കുകയും ചെയ്യേണമേ.

ജ. ആമേൻ.

(അല്ലെങ്കിൽ)

പ. കൎത്താവേ, നിൻെറ കല്പന അനുസരിച്ച് ഉയരത്തിൽനിന്നു ശക്തി പ്രാപിപ്പാനായി ഒരുമനപ്പെട്ടു കാത്തിരുന്ന നിന്റെ ശിഷ്യന്മാരുടെ കൂട്ടത്തിനു ചിന്തികൊടുത്ത ആ പരിശുദ്ധാത്മവരത്തിനു ഞങ്ങളേയും അൎഹരാക്കിയിരിക്കുന്നതിനാൽ ഞങ്ങൾ നിന്നെ സ്തുതിക്കുന്നു. ഞങ്ങൾ നിൻെറ കൃപാവരങ്ങളെ പ്രാപിക്കുന്നു എങ്കിലും, അവയെ നഷ്ടപ്പെടുത്തിക്കളയുന്ന പാപ സ്വഭാവമുള്ളവരാകുന്നു എന്നു ഞങ്ങൾ ഏററുപറഞ്ഞുകൊള്ളുന്നു.

നിൻെറ പരിശുദ്ധാത്മാവിൻെറ ശക്തിയെ ഞങ്ങളിൽ പുതുക്കേണമേ. കൎത്താവേ, ഞങ്ങളെ സ്നേഹമുള്ളവരാക്കേണമേ. ഞങ്ങൾ ഞങ്ങളിൽത്തന്നെ സന്തോഷമുള്ളവരും മററുള്ളവരെ സന്തോഷിപ്പിക്കുന്നവരും ആയിത്തീരേണമേ. ഞങ്ങൾ സമാധാനം അനുഭവിക്കുന്നവരായിരിക്കേണമേ. ദീൎഘക്ഷമയും ദയയും ഞങ്ങൾക്കു തരേണമേ. ഞങ്ങൾ നിന്നോടും മററുള്ളവരോടും ഞങ്ങളോടുതന്നെയും വിശ്വസ്തതയുള്ളവരായിരിക്കേണമേ. സൗമ്യതയാകുന്ന അക്ഷയഭൂഷണത്താൽ ഞങ്ങളെ അല

കരിക്കേണമേ. ഇന്ദ്രിയജയം ഞങ്ങൾക്കു നൽകേണമേ. ഇങ്ങനെ ഞങ്ങൾ ആത്മാവിൻെറ ഫലം പുറപ്പെടുവിക്കു ന്നവരും, ആത്മാവിൻെറ വരപ്രസാദം പ്രാപിച്ചവരും സകല കാൎയ്യങ്ങളിലും വിവേകമുള്ളവരും ആയി, സമാ ധാനവും സന്തോഷവും അനുഭവിക്കയും ചെയ്‌വാൻ കൃപയരുളേണമേ.

ജ. ആമേൻ.

പ അത്യുന്നതങ്ങളിൽ കൎത്താവിൻെറ തിരുനാമം എന്നേക്കും വാഴ്ത്തപ്പെട്ടതാകുന്നു.

ജ. അത്യുന്നതങ്ങളിൽ കൎത്താവിൻെറ ബഹുമാനം എന്നേക്കും വാഴ്ത്തപ്പെട്ടതാകുന്നു. അത്യുന്നതങ്ങളിൽ കൎത്താവിൻെറ ബഹുമാനം എന്നെന്നേക്കും വാഴ്ത്തപ്പെട്ട താകുന്നു.

പ. വിശുദ്ധിയും മഹത്വവുമുള്ള ത്രിത്വമേ,—ഞങ്ങ ളുടെ മേൽ അനുഗ്രഹമരുളേണമെ.

ജ. വിശുദ്ധിയും മഹത്വവുമുള്ള ത്രിത്വമേ,—ഞങ്ങ ളുടെ മേൽ അനുഗ്രഹമരുളേണമേ.—വിശുദ്ധിയും മഹ ത്വവുമുള്ള ത്രിത്വമേ,—ദയ തോന്നി ഞങ്ങളുടെ മേൽ അനുഗ്രഹമരുളേണമേ.

പ. നീ എന്നേക്കും വിശുദ്ധിയും മഹത്വവും ഉള്ളവ നാകുന്നു.

ജ. നീ എന്നേക്കും വിശുദ്ധിയും മഹത്വവും ഉള്ളവ നാകുന്നു.—നീ വിശുദ്ധിയുള്ളവനാകുന്നു.—നിൻെറ തിരു നാമം എന്നെന്നേക്കും വാഴ്ത്തപ്പെട്ടതാകുന്നു.

പ. ഞങ്ങളുടെ കർത്താവേ, നിനക്കു സ്തുതി.

ജ. ഞങ്ങളുടെ കർത്താവേ, നിനക്കു സ്തുതി.—എന്നേക്കും ഞങ്ങളുടെ ശരണവുമേ, നിനക്കു സ്തുതി.—ബാറെക്മാർ.

(അല്ലെങ്കിൽ ഗീതം)

ഉന്നതത്തിൽ നിന്നു കർത്താവിൻ തിരുനാമം
എന്നെന്നേക്കും അതു വാഴ്‌വുള്ളതാകുന്നു.
ഉന്നതത്തിൽ നിന്നു കർത്താവിൻ ബഹുമാനം
എന്നെന്നേക്കും അതു വാഴ്‌വുള്ളതാകുന്നു.
പരിശുദ്ധൻ മഹിമാവാൻ ത്രി-ഏക ദൈവമേ;
അനുഗ്രഹം ഞങ്ങളിൽ നീ പൊരിയേണം എപ്പോഴും
പരിശുദ്ധൻ മഹിമാവാൻ ത്രി-ഏക ദൈവമേ;
ദയയാലനുഗ്രഹം നീ ചൊരിഞ്ഞീടണമേ
എന്നേക്കും നീ പരിശുദ്ധൻ പരിശുദ്ധൻ,
പരിശുദ്ധൻ കർത്താവേ, മഹിമാവാൻ നിത്യം.
എന്നും നീ സ്തുത്യൻ പരിശുദ്ധൻ നാഥാ,
തിരുനാമമെന്നേക്കും വാഴ്‌വുള്ളതാകുന്നു.
എൻ കർത്താവേ, സ്തുതിതേ, സ്തുതി, എൻകർത്താവേ,
നിത്യശരണവുമേ, സ്തുതിതേ, ബാറക്മാർ.

പ. സ്വർഗ്ഗസ്ഥനായ ഞങ്ങളുടെ പിതാവേ...........

ജ. നിന്റെ നാമം.................. (പുറം. 2)

63-ാം സങ്കീർത്തനം.

പ. ദൈവമേ, നീ എന്റെ ദൈവം;—അതികാലത്തേ ഞാൻ നിന്നെ അന്വേഷിക്കും;—വെള്ളമില്ലാതെ

ഉണങ്ങിവരണ്ട ദേശത്തു എന്റെ ഉള്ളം നിനക്കായി ദാഹിക്കുന്നു;—എന്റെ ദേഹം നിനക്കായി കാംക്ഷിക്കുന്നു.

ജ. അങ്ങനെ നിന്റെ ബലവും മഹത്വവും കാണേണ്ടതിന്നു ഞാൻ വിശുദ്ധ മന്ദിരത്തിൽ നിന്നെ നോക്കിയിരിക്കുന്നു.

പ. നിന്റെ ദയ ജീവനെക്കാൾ നല്ലതാകുന്നു;—എന്റെ അധരങ്ങൾ നിന്നെ സ്തുതിക്കും.—എന്റെ ജീവകാലം ഒക്കെയും ഞാൻ അങ്ങനെ നിന്നെ വാഴ്ത്തും; നിന്റെ നാമത്തിൽ ഞാൻ എന്റെ കൈകളെ മലൎത്തും.

ജ. എന്റെ കിടക്കയിൽ നിന്നെ ഓർക്കയും ഞാൻ രാത്രിയാമങ്ങളിൽ നിന്നെ ധ്യാനിക്കയും ചെയ്യുമ്പോൾ എന്റെ പ്രാണന്നു മജ്ജയും മേദസ്സും കൊണ്ടു എന്നപോലെ തൃപ്തി വരുന്നു;—എന്റെ വായ് സന്തോഷമുള്ള അധരങ്ങളാൽ നിന്നെ സ്തുതിക്കുന്നു.

പ. നീ എനിക്ക് സഹായമായിത്തീർന്നുവല്ലോ;—നിന്റെ ചിറകിൻ നിഴലിൽ ഞാൻ ഘോഷിച്ചാനന്ദിക്കുന്നു.—എന്റെ ഉള്ളം നിന്നോട്ട് പററിയിരിക്കുന്നു; നിന്റെ വലങ്കൈ എന്നെ താങ്ങുന്നു.

ജ. എന്നാൽ രാജാവു് ദൈവത്തിൽ സന്തോഷിക്കും; അവന്റെ നാമത്തിൽ സത്യം ചെയ്യുന്നവനെല്ലാം പുകഴും;—എങ്കിലും ഭോഷ്കു പറയുന്നവരുടെ വായ് അടഞ്ഞുപോകും.

പ. പിതാവിന്നും പുത്രന്നും പരിശുദ്ധാത്മാവിന്നും സ്തുതി.

ജ. ആദി മുതൽ എന്നെന്നേക്കും തന്നെ ആമേൻ.

പ. കൎത്താവേ, അഗ്നിമയന്മാരും ആത്മമയന്മാരും ആയ കൂട്ടങ്ങൾ ഉന്നതങ്ങളിൽ നിന്നെ സ്തുതിക്കുന്നു. അവരോടുകൂടെ ഞങ്ങളും ആൎത്തു ചൊല്ലുന്നു.

ജ. മ്ശിഹായേ, നീ എഴുന്നള്ളുമ്പോൾ, ഞങ്ങളെയും ഓൎത്തുകൊള്ളേണമേ.

പ. കൎത്താവേ, നിന്റെ താഴ്മയെ ഞങ്ങൾ കൊണ്ടാടുന്നു. നിന്റെ ദൈവത്വത്തെയും മരിച്ചവരുടെ ഇടയിൽ നിന്നുള്ള നിന്റെ ഉയിൎത്തെഴുന്നേല്പിനെയും ഞങ്ങൾ മഹത്വപ്പെടുത്തുന്നു.

ജ. മ്ശിഹായേ, നീ എഴുന്നള്ളുമ്പോൾ ഞങ്ങളെയും ഓൎത്തുകൊള്ളേണമേ.

പ. കർത്താവേ, വിശ്വാസമുള്ള സഭയുടെ സന്താനങ്ങളായ ഞങ്ങളെ നിന്റെ ഉയിൎത്തെഴുന്നേല്പിനാൽ സന്തോഷിപ്പിച്ചതുകൊണ്ടു്, ഭൂമിയിൽ നിനക്കു ഞങ്ങൾ വന്ദനം ചെയ്യുന്നു.

ജ. മ്ശിഹായേ, നീ എഴുന്നള്ളുമ്പോൾ ഞങ്ങളെയും ഓൎത്തുകൊള്ളേണമേ.

പ. കൎത്താവേ, നീ എഴുന്നള്ളി വഴിതെററിൽനിന്നു സഭയെ രക്ഷിച്ചതുകൊണ്ടു്—സഭയും അതിന്റെ സകല സന്താനങ്ങളും നിന്നെ സ്തുതിച്ചു നിന്റെ ഉയിൎത്തെഴുന്നേല്പിനെ വന്ദിക്കുന്നു.

ജ. മ്ശിഹായേ, നീ എഴുന്നള്ളുമ്പോൾ, ഞങ്ങളെയും ഓൎത്തുകൊള്ളേണമേ.

* അതിന്റെ ശേഷം നിശ്ചയിക്കപ്പെട്ട പ്രകാരമുള്ള സുവിശേഷം വായിക്കണം.

(സുവിശേഷം വായിച്ച ശേഷം പ്രാൎത്ഥനകൾ, അപേക്ഷകൾ, സ്തോത്രങ്ങൾ എന്നിവ കഴിക്കുന്നു)

അതിന്റെ ശേഷം.

പ. ദൈവമേ, ഭൂലോകമെങ്ങുമുള്ള നിന്റെ വിശുദ്ധ സഭയ്ക്കുവേണ്ടിയും വിശേഷാൽ അതിന്റെ ഒരു ഭാഗമായ സെന്തോമസ് ഇവാഞ്ചലിക്കൽ ചർച്ച് ഓഫ് ഇൻഡ്യയ്ക്കുവേണ്ടിയും ഞങ്ങൾ പ്രാൎത്ഥിക്കുന്നു. നിന്റെ വിശുദ്ധാത്മാവിന്റെ ദാനങ്ങൾ അതിനു ധാരാളമായി നൽകേണമേ. സത്യത്തിന്റെ വചനത്തെ ശരിയായി വിഭാഗിച്ചുകൊടുക്കുന്ന നിന്റെ സകല മക്കളേയും, ഞങ്ങളുടെ മേലദ്ധ്യക്ഷന്മാരെയും അദ്ധ്യക്ഷന്മാരെയും ശെമ്മാശന്മാരെയും സുവിശേഷകരെയും സഭാംഗങ്ങളായ സകല വിശ്വാസികളെയും ഓൎത്തുകൊള്ളേണമേ.

ജ. ആമേൻ.

പ. ദൈവമായ കൎത്താവേ, എല്ലാ ഭരണാധികാരികൾക്കും രാജ്യതന്ത്രജ്ഞന്മാൎക്കും നിയമസഭാംഗങ്ങൾക്കും വേണ്ടിയും, പ്രത്യേകമായി ഭാരത റിപ്പബ്ലിക്കിന്റെ അദ്ധ്യക്ഷനും മന്ത്രിമാൎക്കും പാർലിമെന്റ് അംഗങ്ങൾക്കും വേണ്ടിയും, ഞങ്ങൾ പ്രാർത്ഥിക്കുന്നു. ജ്ഞാനവും അറിവും നന്മ ചെയ്യുന്നതിനുള്ള വിശാല മനസ്സും സഹകരണബുദ്ധിയും ദൈവാശ്രയവും അവൎക്കു കൊടുത്തു് നിന്റെ നോട്ടത്തിൻ കീഴ് അവരെ നടത്തേണമേ.

ജ. കർത്താവേ, ഞങ്ങളുടെ പ്രാർത്ഥന കേൾക്കേണമേ.

ആമേൻ.

ജന്മദിന സ്തോത്രപ്രാർത്ഥന.

സകല അനുഗ്രഹങ്ങളുടേയും നന്മകളുടേയും ഉറവും ഉല്പത്തിസ്ഥാനവും എല്ലാ നല്ലദാനങ്ങളേയും പ്രദാനം ചെയ്യുന്നവനും, മനുഷ്യരുടെ ജീവനെക്കുറിച്ച് കരുതലുള്ളവനുമായ മ്ശിഹാതമ്പുരാനേ, ഈ കഴിഞ്ഞ ഒരു വത്സരക്കാലം നിങ്കൽനിന്ന് അനുഭവിച്ചിട്ടുള്ള എല്ലാ അനുഗ്രഹങ്ങൾക്കും കൃപകൾക്കുംവേണ്ടി സ്തോത്രം ചെയ്വാൻ ഇവിടെ അടുത്തു വന്നിരിക്കുന്ന ഈ നിൻെറ അടിയാരെ കാരുണ്യപൂർവ്വം കടാക്ഷിക്കേണമേ. ഇവർക്ക് വരാമായിരുന്ന സകല ആപത്തനർത്ഥങ്ങളിൽനിന്നും കാത്തുരക്ഷിച്ചതിനുവേണ്ടിയും തിരുസന്നിധിയിൽനിന്ന് പ്രാപിച്ചിട്ടുള്ള വിവിധ കൃപകൾക്കുവേണ്ടിയും നിന്നോടു കൃതജ്ഞരായി നിൻെറ പരിശുദ്ധ നാമത്തെ വാഴ്ത്തി പുകഴ്ത്തുന്നു.

കർത്താവേ, ഇവർ പ്രവേശിക്കുന്ന ഈ പുതുവത്സരത്തിൽ നിൻെറ പുതിയ കൃപകൾ ഇവർക്ക് ദാനം ചെയ്യേണമേ. നിൻെറ സമൃദ്ധിയായ ജീവൻ കൊണ്ട് ഇവരെ നിറക്കേണമേ. ഇവരുടെ ശരീരങ്ങളെ നിർമ്മലമായി സൂക്ഷിപ്പാൻ ഇവരെ ശക്തീകരിക്കേണമേ. ഇവരുടെ മനസ്സിനെ ഉൽക്കൃഷ്ടവും പരിശുദ്ധവുമായ കാര്യങ്ങളെ ചിന്തിക്കുന്നതിന് പ്രാപ്തി

പ്പെട്ടത്തേണമേ. എല്ലാററിനും മേലായി ഇവരു ടെ ആത്മാവിനെ നിൻെറ പരിശുദ്ധാത്മാവിനാൽ നിറയ്ക്കേണമേ. പുതിയ വർഷം ഇവർക്ക് അനുഗ്രഹ ത്തിൻെറ വർഷമാക്കിത്തീർക്കേണമേ. നിന്നോട്ട് കൂട്ട തലായി അടുക്കുവാൻ ഇവർക്ക് കൃപ നൽകേണമേ. തിരുവചന ധ്യാനത്തിലും പ്രാർത്ഥനയിലും പൂർവ്വാ ധികം താല്പര്യവും ദൈവികാരാധനയിലും തിരുവത്താഴ ത്തിലും സംബന്ധിക്കുന്നതിന് കൂടുതലായ ആകാംക്ഷയും ഇവർക്ക് നല്കേണമേ. തങ്ങൾ അനുഭവിക്കുന്ന സകല സുഖസൌകര്യങ്ങളും ദൈവത്തിൻെറ ദാനമാണെന്നറി ഞ്ഞു് നിന്നോട്ട് അധികം നന്ദിയുള്ളവരായിരിപ്പാനും, ലഭിച്ചിട്ടുള്ള അനുഗ്രഹങ്ങളെ മററുള്ളവരുടെ നന്മയ്ക്കാ യിട്ടു് ഉപയോഗിപ്പാനും ഇവർക്കു കൃപ നൽകേണമേ. ഇവരുടെ പ്രിയപ്പെട്ട കുടുംബങ്ങളെയും നീ വാഴ്ത്തി ആ ശീർവദിക്കേണമേ. കർത്താവേ, ഇന്നിവിടെ വന്നുചേരു വാൻ സാധിക്കാഞ്ഞ എല്ലാവരേയും ഞങ്ങൾ തിരുസ ന്നിധിയിൽ ഓർക്കുകയും അവർക്കുവേണ്ടി പ്രാർത്ഥിക്കു കയും ചെയ്യുന്നു. അവർക്കും ആവശ്യമുള്ള എല്ലാ കൃപ കളും നൽകി നിൻെറ കരുണയുടെ ചിറകിൻകീഴിൽ അവരേയും മറച്ചുകൊള്ളേണമേ. ഞങ്ങളും അവരും നിനക്കും നിൻെറ പിതാവിനും പരിശുദ്ധാത്മാവിനും സ്തുതിയും സ്തോത്രവും കരേററുന്നു.

ആമേൻ.

### മദ്ധ്യസ്ഥപ്രാർത്ഥന.

പ. കരുണയുള്ള കൎത്താവേ, നിനക്ക യോഗ്യമായിരിക്കുന്ന പ്രകാരം നിന്നെ സേവിപ്പാൻ ഞങ്ങളെ പഠിപ്പിക്കേണമേ. കണക്ക നോക്കാതെ കൊടുപ്പാനും, മുറിവുകളെ ഗണ്യമാക്കാതെ പോരാടുവാനും, സ്വസ്ഥതയ്ക്കായി കാംക്ഷിക്കാതെ അദ്ധ്വാനിപ്പാനും, ഞങ്ങൾ തിരുവിഷ്ടം ചെയ്യുന്ന എന്നറിയുന്നതൊഴികെ യാതൊരു പ്രതിഫലവും ഇച്ഛിക്കാതെ പ്രയത്നിപ്പാനും യേശുക്രിസ്തുമൂലം ഞങ്ങൾക്ക കൃപ തരേണമേ.

ജ. ആമേൻ.

## പ്രതിഷ്ഠാപ്രാൎത്ഥന.

പ. സ്വർഗ്ഗത്തിലും ഭൂമിയിലുമുള്ള സകല കുടുംബത്തിനും പേരിടുവാൻ കാരണനായ പിതാവേ,—നിത്യനിയമത്തിന്റെ രക്തത്താൽ ആടുകളുടെ വലിയ ഇടയനായ കൎത്താവായ യേശുവിനെ, മരിച്ചവരുടെ ഇടയിൽനിന്ന മടക്കിവരുത്തി, സകല ബുദ്ധിയേയും കവിയുന്ന സമാധാനത്താൽ ഞങ്ങളെ സമാധാനപ്പെടുത്തിയിരിക്കുന്ന ദൈവമേ!,—സ്വർലോകരുടെയും, ഭൂലോകരുടെയും, അധോലോകരുടെയും മുഴങ്കാൽ ഒക്കെയും നിന്റെ സന്നിധിയിൽ മടങ്ങും എന്ന ഞങ്ങൾ അറിയുന്നു.—സത്യ ആരാധനക്കാരായി, ആത്മാവിലും സത്യത്തിലും നിന്നെ ആരാധിപ്പാൻ ഞങ്ങൾ നിന്റെ സന്നിധിയിൽ മുട്ടുകുത്തു

ന്ന.—വീഴാതെവണ്ണം സൂക്ഷിച്ചു, കറ, ചുളുക്കം മുതലായ വ ഒന്നും ഇല്ലാതെ നിൻെറ സന്നിധിയിൽ വിശുദ്ധരും നിഷ്കളങ്കരും ആക്കി ആനന്ദത്തോടെ ഞങ്ങളെ നിറുത്തുവാൻ ലോകസ്ഥാപനത്തിന്ന മുമ്പേ, പിതാവേ, നീ ഞങ്ങളെ ക്രിസ്തുയേശുവിൽ തെരഞ്ഞെടുത്തിരിക്കുന്നുവല്ലോ.—ഞങ്ങളുടെ കർത്താവായ യേശുക്രിസ്തുവിൻെറ ഉയിർത്തെഴുനേല്പിലുള്ള വിശ്വാസത്താൽ വീണ്ടുംജനനം ലഭിച്ചു, പുതുമനുഷ്യനെ ധരിച്ചിരിക്കുന്ന ഞങ്ങൾ, ആത്മാവിൻെറ ഐക്യത സമാധാനബന്ധത്തിൽ പാലിക്കുന്നവരും ആയിരിക്കേണമേ.—ഞങ്ങൾ നിന്റെ വ്രതരും, വിശുദ്ധരും, പ്രിയരുമായി മനസ്സലിവു്, ദയ, താഴ്മ, ദീർഘക്ഷമ, സകല വിശുദ്ധന്മാരോടുംകൂടെ സമ്പൂർണ്ണതയുടെ ബന്ധമായ സ്നേഹം,—മാത്രമല്ല, കർത്താവായ യേശുക്രിസ്തുവിനെത്തന്നെ ധരിച്ചിരിക്കുന്നവരായി ഇരിക്കേണമേ.—ഞങ്ങൾ കർത്താവായ യേശുക്രിസ്തുവിനെക്കുറിച്ചുള്ള പരിജ്ഞാനത്തിൻെറ ഐക്യതയും തികഞ്ഞ പുരുഷത്വവും ക്രിസ്തുവിൻെറ സമ്പൂർണ്ണതയായ പ്രായത്തിൻെറ അളവും പ്രാപിച്ചവരായി ഇരിക്കണമേ.—അങ്ങനെ ക്രിസ്തുവിൻെറ ശരീരത്തിൻെറ ആത്മിക വർദ്ധന സാധിപ്പിപ്പാൻ നീ ഞങ്ങളെ തെരഞ്ഞെടുത്തു നിയമിച്ചാക്കിയിരിക്കുന്നുവല്ലോ.—നിൻെറ ആത്മാവിനാൽ ഞങ്ങളുടെ അകത്തെ മനുഷ്യൻ ശക്തിയോടെ ബലപ്പെട്ടു്, പരിജ്ഞാനത്തെ കവിയുന്ന സ്നേഹത്തെ അറിഞ്ഞു്, നന്മയും, പ്രസാദവും, പൂർണ്ണതയും ഉള്ള ദൈവഹിതം ഇന്നതെന്നു് തിരിച്ചറിഞ്ഞു് മനസ്സപുതുക്കി രൂപാന്തരപ്പെട്ടു്, ദൈവത്തിൻെറ എല്ലാ നിറവോളം നിറഞ്ഞു്, ആത്മാവിലും സത്യത്തി

ലും നിന്നെ ആരാധിപ്പാനും, നിന്നെ ശുശ്രൂഷിപ്പാനും ആയി ഞങ്ങളുടെ ശരീരങ്ങളെ ജീവനും വിശുദ്ധിയും, നിനക്കു പ്രസാദവുമുള്ള യാഗമായി സമപ്പിച്ചുകൊള്ളുന്നു.

ജ. ആമേൻ.



## നിഖ്യാ വിശ്വാസപ്രമാണം.

പ. പിതാവായി, സർവ്വശക്തനായി,...........

ജ. ആകാശത്തിന്റെയും ഭൂമിയുടെയും—കാണപ്പെടുന്നവയും കാണപ്പെടാത്തവയുമായ—സകലത്തിന്റെയും സ്രഷ്ടാവായ—സത്യ ഏക ദൈവത്തിൽ ഞങ്ങൾ വിശ്വസിക്കുന്നു.

ദൈവത്തിന്റെ ഏകപുത്രനും,...........

സർവ്വലോകങ്ങൾക്കും മുമ്പേ പിതാവിൽനിന്നു ജനിച്ചവനും,—പ്രകാശത്തിൽനിന്നുള്ള പ്രകാശവും—സത്യദൈവത്തിൽ നിന്നുള്ള സത്യദൈവവും—ജനിച്ചവനും, സൃഷ്ടിയല്ലാത്തവനും, തത്വത്തിൽ പിതാവിനോട് ഏകതത്വമുള്ളവനും—സകല സൃഷ്ടിക്കും മുഖാന്തിരമായവനും,—മനുഷ്യരായ ഞങ്ങൾക്കും ഞങ്ങളുടെ രക്ഷയ്ക്കും വേണ്ടി—സ്വർഗ്ഗത്തിൽ നിന്നിറങ്ങി, വിശുദ്ധ റൂഹായാൽ കന്യക മറിയാമ്മിൽനിന്നു ശരീരം ധരിച്ച്, മനുഷ്യനായി—പൊന്തിയോസ് പീലാത്തോസിന്റെ നാളുകളിൽ ഞങ്ങൾക്കു വേണ്ടി ക്രൂശിക്കപ്പെട്ട്—കഷ്ടതയനുഭവിച്ചു മരിച്ച് അടക്കപ്പെട്ട്—തിരുഹിതപ്രകാരം

മൂന്നാം ദിവസം ഉയിർത്തെഴുന്നേററു്—സ്വർഗ്ഗത്തിലേക്കു കരേറി—തന്റെ പിതാവിന്റെ വലത്തുഭാഗത്തിരുന്നവനും,—അവസാനമില്ലാത്ത രാജത്വമുള്ളവനും,—ജീവിച്ചിരിക്കുന്നവരേയും മരിച്ചവരേയും വിധിപ്പാൻ—തന്റെ മഹാപ്രഭാവത്തോടെ ഇനിയും വരുവാനിരിക്കുന്നവനുമായ—യേശു മ്ശിഹാ ആയ ഏക കർത്താവിലും ഞങ്ങൾ വിശ്വസിക്കുന്നു.

സകലത്തെയും ജീവിപ്പിക്കുന്ന കത്താവും.........

പിതാവിൽനിന്നു പുറപ്പെട്ടു്, പിതാവിനോടും പുത്രനോടും കൂടെ വന്ദിക്കപ്പെട്ടു് സ്തുതിക്കപ്പെടുന്നവനും, നിബ്യന്മാരും ശ്ലീഹന്മാരും മുഖാന്തിരം സംസാരിച്ചവനുമായ—ജീവനും വിശുദ്ധിയുമുള്ള ഏക റൂഹായിലും—സാർവ്വത്രികവും അപ്പൊസ്തലികവുമായ ഏക വിശുദ്ധ സഭയിലും ഞങ്ങൾ വിശ്വസിക്കുന്നു.

പാപമോചനത്തിനുള്ള മാമോദീസാ............

ഒന്നു മാത്രമെന്നു് ഞങ്ങൾ ഏററുപറഞ്ഞു്, മരിച്ചവരുടെ ഉയിർത്തെഴുന്നേല്പിനും വരുവാനിരിക്കുന്ന ലോകത്തിലെ പുതിയ ജീവനും ഞങ്ങൾ നോക്കിപ്പാർക്കയും ചെയ്യുന്നു.— ആമേൻ.

കുറിപ്പു്:- “പാപമോചനത്തിനുള്ള മാമോദീസാ”, എന്നു വച്ചാൽ ‘പാപമോചനം ഉണ്ടാക്കാനുള്ള സ്നാനം’ എന്ന അത്ഥത്തിലല്ല; പിന്നെയോ, ‘പാപമോചനത്തെ കുറിക്കുന്ന സ്നാനം’ എന്ന അത്ഥത്തിലും (മക്കോ. 1: 4 നോക്കുക), “ഒന്നുമാത്ര” മെന്നതു് ‘ഒരിക്കൽ മാത്രം അനുഷ്ഠിക്കേണ്ടതു്’ എന്ന അർത്ഥത്തിലും മാത്രമാണു് ഉപയോഗിച്ചിരിക്കുന്നതു് എന്നു് നിഖ്യാ സൂനാദോസിലെ ചർച്ചകളുടെ ചരിത്രം അറിഞ്ഞിട്ടുള്ളവക്കു് വ്യക്തമാണല്ലോ.”

എല്ലാവരും ഇരുന്നശേഷം.

1. കല്പനകൾ, പരസ്യങ്ങൾ മുതലായവ.
2. പാട്ട്—സ്തോത്രകാഴ്ച.
3. പ്രസംഗം—മൗനപ്രാൎത്ഥന.
4. പാട്ട്—ആശീർവാദം. (താഴെയുള്ളതിൽ ഏതെങ്കിലും)
5. തമ്മിൽ തമ്മിൽ സമാധാനം ആചരിക്കുന്നു.

# ആശീർവാദങ്ങൾ.

1. കൎത്താവായ യേശുക്രിസ്തുവിൻെറ കൃപയും ദൈവത്തിൻെറ സ്നേഹവും പരിശുദ്ധാത്മാവിൻെറ കൂട്ടായ്മയും നിങ്ങളെല്ലാവരോടുംകൂടെ ഇരിക്കുമാറാകട്ടെ.
(2 കൊരി. 13: 14)

2. സകല ബുദ്ധിയേയും കവിയുന്ന ദൈവസമാധാനം നിങ്ങളുടെ ഹൃദയങ്ങളെയും നിനവുകളെയും ക്രിസ്തുയേശുവിൽ കാക്കുമാറാകട്ടെ. (ഫിലി. 4: 7)

3. കൎത്താവായ യേശുക്രിസ്തുവിൻെറ കൃപ നിങ്ങളുടെ ആത്മാവിനോടുകൂടെ ഇരിക്കുമാറാകട്ടെ.
(ഫിലി. 4: 23)

4. പ്രത്യാശ നല്കുന്ന ദൈവം പരിശുദ്ധാത്മാവിൻെറ ശക്തിയാൽ നിങ്ങൾ പ്രത്യാശയിൽ സമൃദ്ധിയുള്ളവരാ

യി വിശ്വസിക്കുന്നതിലുള്ള സകല സന്തോഷവും സമാധാനവും കൊണ്ടു് നിങ്ങളെ നിറയ്ക്കുമാറാകട്ടെ.

(റോമ. 15: 13)

5. സമാധാനത്തിന്റെ ദൈവം നിങ്ങളെല്ലാവരോടും കൂടെ ഇരിക്കുമാറാകട്ടെ. (റോമ. 15: 33)

6 സമാധാനത്തിന്റെ ദൈവം തന്നെ നിങ്ങളെ മുഴുവനും ശുദ്ധീകരിക്കുമാറാകട്ടെ; നിങ്ങളുടെ ആത്മാവും പ്രാണനും ദേഹവും അശേഷം നമ്മുടെ കർത്താവായ യേശുക്രിസ്തുവിന്റെ പ്രത്യക്ഷതയിൽ അനിന്ദ്യമായി വെളിപ്പെടുംവണ്ണം കാക്കപ്പെടുമാറാകട്ടെ. നിങ്ങളെ വിളിക്കുന്നവൻ വിശ്വസ്തൻ ആകുന്നു,

നമ്മുടെ കർത്താവായ യേശുക്രിസ്തുവിന്റെ കൃപ നിങ്ങളോടുകൂടെ ഇരിക്കുമാറാകട്ടെ.

(1തെസ്സ. 5: 23, 24, 28)

7. സമാധാനത്തിന്റെ കർത്താവായവൻ താൻ നിങ്ങൾക്കു എല്ലായ്പോഴും സകല വിധത്തിലും സമാധാനം നല്കുമാറാകട്ടെ; കർത്താവു് നിങ്ങളെല്ലാവരോടുംകൂടെ ഇരിക്കുമാറാകട്ടെ. (2 തെസ്സ. 3: 16)

8. നിത്യനിയമത്തിന്റെ രക്തത്താൽ ആടുകളുടെ വലിയ ഇടയനായ നമ്മുടെ കർത്താവായ യേശുവിനെ മരിച്ചവരുടെ ഇടയിൽനിന്നു മടക്കിവരുത്തിയ സമാധാനത്തിന്റെ ദൈവം നിങ്ങളെ അവന്റെ ഇഷ്ടം ചെയ്യാൻ തക്കവണ്ണം എല്ലാ നന്മയിലും യഥാസ്ഥാനപ്പെടുത്തി തനിക്കു പ്രസാദമുള്ളതു യേശുക്രിസ്തു മുഖാന്തിരം

നമ്മിൽ നിവൎത്തിക്കുമാറാകട്ടെ; അവന്നു എന്നെന്നേക്കും മഹത്വം ആമേൻ. (എബ്രാ. 13: 20-21)

9. യഹോവാ നിങ്ങളെ അനുഗ്രഹിച്ചു കാക്കുമാറാകട്ടെ; യഹോവാ തിരുമുഖം നിങ്ങളുടെ മേൽ പ്രകാശിപ്പിച്ചു നിങ്ങളോട് കൃപയുള്ളവനാകട്ടെ; യഹോവാ തിരുമുഖം നിങ്ങളുടെ മേൽ ഉയൎത്തി നിങ്ങൾക്കു സമാധാനം നല്കുമാറാകട്ടെ. (സംഖ്യാ. 6: 24-26)

10. പിതൃപുത്ര പരിശുദ്ധാത്മാവാം ത്രി ഏക ദൈവത്തിന്റെ കൃപയും അനുഗ്രഹങ്ങളും നിങ്ങളോടുകൂടെ ഉണ്ടായിരിക്കട്ടെ.

11. ആകാശവും ഭൂമിയും സൃഷ്ടിച്ച കൎത്താവിനാൽ നിങ്ങൾ എല്ലാവരും അനുഗ്രഹിക്കപ്പെട്ടവരാകുന്നു. ആത്മികമായ ഈ ശുശ്രൂഷയിൽ ഞങ്ങളോടുകൂടെ ഒരുങ്ങി വന്നു് സംബന്ധിച്ചിട്ടുള്ള എല്ലാവരേയും ദൈവമായ കർത്താവു് അനുഗ്രഹിച്ചു ശുദ്ധീകരിക്കട്ടെ. പിതാവും പുത്രനും പരിശുദ്ധാത്മാവുമായ ദൈവം ബലഹീനതയും കുറവുമുള്ള നമ്മുടെ പ്രാർത്ഥനകൾ ഉന്നതമായ തന്റെ സിംഹാസനത്തിൻ മുമ്പാകെ കേൾക്കയും കൈക്കൊള്ളുകയും ചെയ്യുമാറാകട്ടെ.



Printed at The Mallapally Printers, Mallapally.

